


# കുഷ്ഠരോഗത്തെ മനസ്സിലാക്കുക



കേരള ശാസ്ത്ര സാഹിത്യപരിഷത്ത്

50 പൈസ

# ഗ്രാമശാസ്ത്രജാഥ

"ഇന്ത്യ ഗ്രാമങ്ങളിലാണ് ജീവിക്കുന്നതെന്ന്" മഹാത്മജി പറഞ്ഞു. ആ വാചകത്തിന്റെ അർത്ഥം ഉൾക്കൊള്ളാതെ ഇന്നും പലരും അതാവർത്തിക്കുന്നു.

ഗ്രാമങ്ങളിലെ ജനജീവിതം ഇന്നും പ്രശ്നങ്ങൾ നിറഞ്ഞതാണ്. അന്ധവിശ്വാസങ്ങളും അശാസ്ത്രീയതകളും ഇന്നും ഗ്രാമങ്ങളിൽ കൊടികുത്തിവാഴുന്നു.

ഗ്രാമത്തിലെ സ്കൂളിന്റെയും ആശുപത്രിയുടെയുമൊക്കെ സ്ഥിതി പരിശോധിച്ചു നോക്കൂ. ഗ്രാമത്തിലെ കൃഷിയുടെയും വികസന പ്രവർത്തനങ്ങളുടെയുമൊക്കെ സ്ഥിതി നോക്കൂ.

ഗ്രാമീണ വികസനത്തെ ഉദ്ദേശിച്ച് ഏറെ പദ്ധതികൾ ആസൂത്രണം ചെയ്യപ്പെടുന്നു. പക്ഷെ അവയിൽ ഭൂരിഭാഗവും ഏശേണ്ടിടത്ത് ഏശുന്നില്ല.

കർഷകനും കർഷകത്തൊഴിലാളിയും ചെറുകച്ചവടക്കാരും കൈത്തൊഴിലുകാരും എല്ലാം ഈ പന്തികേടിൽപെട്ട് നട്ടം തിരിയുന്നുണ്ട്.

എന്താണീ പന്തികേടിനുകാരണം? എന്താണിതിന് പരിഹാരം? ബഹുഭൂരിപക്ഷം വരുന്ന ജനങ്ങൾക്ക് സ്വന്തം പ്രശ്നങ്ങളെ ശാസ്ത്രീയമായി അപഗ്രഥിക്കാനും അവയ്ക്ക് ശാസ്ത്രീയമായ പരിഹാരം കണ്ടെത്താനും കഴിഞ്ഞേ പ്രശ്നങ്ങൾക്ക് അറുതി വരൂ.

ആവഴിക്കുള്ള ഒരെളിയ ശ്രമമാണ് ശാസ്ത്രസാഹിത്യപരിഷത്തിന്റെ ഗ്രാമശാസ്ത്ര ജാഥ.

ഗ്രാമീണപ്രശ്നങ്ങളുമായി ഇടപഴകുവാനും, അവയ്ക്ക് ശാസ്ത്രീയമായ പരിഹാരം കണ്ടെത്തുന്നതിന് സഹായകമായ മാർഗങ്ങളെക്കുറിച്ച് ചർച്ചചെയ്യുവാനും ഈ ജാഥ ശ്രമിക്കും.

ആധുനിക ശാസ്ത്രസാങ്കേതിക നേട്ടങ്ങളുടെ, ഗ്രാമതലത്തിലുള്ള പ്രസക്തി വിശദീകരിക്കുവാനും, ഗ്രാമതലത്തിൽ നടന്നുവരുന്ന ചൂഷണങ്ങളുടെപൊരുളും ജനങ്ങളോടൊത്തിരുന്ന് വിശകലനം ചെയ്യുവാനും ഈ ജാഥ ശ്രമിക്കും.

നമ്മുടെ ഗ്രാമങ്ങളിൽ ശാസ്ത്രബോധത്തിന്റേതായ പുതിയൊരുവെളിച്ചം പടർത്തുന്നതിനുള്ള ഈ സംരംഭവുമായി സഹകരിക്കുവാൻ എല്ലാവരോടും അഭ്യർഥിക്കുന്നു.

*ജനറൽ സെക്രട്ടറി*
*ശാസ്ത്രസാഹിത്യ പരിഷത്ത്*
*പരിഷത്ത്ഭവൻ*
*തിരുവനന്തപുരം 695001*

*ജനറൽ കൺവീനർ*
*ഗ്രാമശാസ്ത്രസമിതി*
*ശാസ്ത്രസാഹിത്യ പരിഷത്ത്*
*വാഴയൂർ*
*രാമനാട്ടുകര*

# കുഷ്ഠരോഗത്തെ മനസ്സിലാക്കുക

മാനവചരിത്രത്തോളം പഴക്കം ഉള്ള ഒരു സാധാരണ രോഗമാണ് കുഷ്ഠരോഗം. കുഷ്ഠരോഗി എന്ന് കേട്ടാൽ, അഴുകിയ വൃണങ്ങളും അംഗവൈകല്യങ്ങളുമായി കീറിപ്പറിഞ്ഞ വസ്ത്രം അണിഞ്ഞ യാചകരെയാണ് നമുക്ക് ഓർമവരിക. ഇത്തരം രോഗികൾ ചെറിയ ഒരു ന്യൂനപക്ഷത്തെ മാത്രമാണ് പ്രതിനിധീകരിക്കുന്നത്. നൂററാണ്ടുകളായി അറിയപ്പെടുന്ന രോഗമാണെങ്കിലും കുഷ്ഠരോഗികളെ നിത്യം കാണുന്നുണ്ടെങ്കിലും പ്രത്യുത രോഗത്തെക്കുറിച്ച് സാധാരണക്കാരൻെറ അറിവ് തുലോം പരിമിതമാണ്.

## അന്ധവിശ്വാസവും അജ്ഞതയും

മററു രോഗങ്ങളെപ്പോലെ മാരകമല്ലാത്ത ഒരു രോഗമായിരുന്നിട്ടും ഇന്നും കുഷ്ഠരോഗം അന്ധവിശ്വാസങ്ങൾക്കും അജ്ഞതകൾക്കും അടിപ്പെട്ടുകിടക്കുകയാണ്. സർപ്പകോപം, മുജ്ജൻമപ്രവൃത്തിയുടെ ഫലം എന്നീ അന്ധവിശ്വാസങ്ങളാണ് കുഷ്ഠരോഗ

ത്തെപ്പററിയുള്ളത്. ദൈവശാപത്താൽ ലഭിച്ച രോഗമായതിനാൽ മനുഷ്യത്വപരമായ പെരുമാററംപോലും കുഷ്ഠരോഗികൾക്ക് ആദ്യകാലങ്ങളിൽ കിട്ടിയിരുന്നില്ല. രോഗം പിടിപെട്ടാൽ അവരെ നിത്യനരകത്തിലേക്ക് തള്ളിയിട്ട് മരണത്തിന് വിട്ടുകൊടുക്കുകയായിരുന്നു പതിവ്. കുഷ്ഠരോഗം അതിവേഗം പകരുന്ന രോഗമാണെന്നും ദൈവശാപത്താൽ ലഭിച്ചതാണെന്നും ഉള്ള വിശ്വാസമായിരുന്നു ഇത്തരം കിരാതപ്രവർത്തനങ്ങൾക്ക് അടിസ്ഥാനം. കുഷ്ഠരോഗികളെ ശാരീരികാസ്വാസ്ഥ്യങ്ങൾ ഉള്ള ഒരു മനുഷ്യനായിട്ടല്ല, ദൈവത്താൽ തിരസ്കൃതനും ഒരു ശാപഗ്രസ്തനും പാപിയും ആയിട്ടാണ് പുരോഹിതൻമാർപോലും കഴിഞ്ഞ കാലങ്ങളിൽ വീക്ഷിച്ചിരുന്നത്. ഇന്നും കുഷ്ഠരോഗത്തിനും ദീർഘസ്ഥായിയായ രോഗങ്ങൾക്കും മന്ത്രവും ജപവും നടത്തുന്നവരെ കാണാം. സർപ്പശാപം കൊണ്ടാണ് കുഷ്ഠരോഗം എന്ന് വിശ്വസിച്ച് സർപ്പപ്രീതി നടത്തുന്നവരെയും നമ്മുടെ ഇടയിൽ കാണാം.

## അതിവേഗം പകരാത്ത ഒരു രോഗം

വളരെ അധികം തെററിദ്ധരിക്കപ്പെട്ട ഒരു രോഗം ആണ് കുഷ്ഠം. അതിവേഗം പകരുന്ന രോഗമാണെന്നും ചികിത്സിച്ച് മാററാൻ സാധിക്കാത്ത ഒരു രോഗം ആണെന്നും ഉള്ള തെററായ ധാരണ സാധാരണ ജനങ്ങൾക്കിടയിൽ കുഷ്ഠരോഗത്തെക്കുറിച്ച് ഉണ്ട്.

വസൂരി, കോളറ, പ്ലേഗ്, ടൈഫോയ്ഡ് എന്നീ രോഗങ്ങളെപ്പോലെ അതിവേഗം പടരുന്നതോ മാരകമായതോ ആയ ഒരു രോഗമല്ല കുഷ്ഠം എന്ന് ആധുനിക ഗവേഷണം വ്യക്തമായ തെളിവുകൾ നൽകുന്നുണ്ട്. Leprosy is not a killing disease, but a crippling disease എന്നാണ് പറഞ്ഞിരിക്കുന്നത്. ഗോവസൂരിപ്രയോഗം കണ്ടുപിടിക്കുന്നതിനുമുൻപ് എത്രയോ മനുഷ്യജീവിതത്തെ വസൂരി നശിപ്പിച്ചിട്ടുണ്ട്. ഇന്നാട്ടിൽ കൊല്ലംതോറും കോളറ ബാധിച്ച് എത്രയോ പേർ മരിക്കുന്നുണ്ട്. ക്ഷയരോഗം എത്രയോ ആരോഗ്യമുള്ള മനുഷ്യജീവിതത്തെ കാർന്നുതിന്നുന്നു—ഇത്തരം മാരകമായ രോഗങ്ങളിൽനിന്നും വളരെ വ്യത്യസ്തമായ ഒരു രോഗമാണ് കുഷ്ഠം. കുഷ്ഠം അതിവേഗം പകരുന്ന രോഗം എന്ന ധാരണക്ക് യാതൊരു അടിസ്ഥാനവും ഇല്ല. കുഷ്ഠരോഗിയുമായി ദീർഘകാലവും നിരന്തരവും അടുത്ത സഹവാസം നടത്തുന്നവർക്കു മാത്രമെ പകരുവാൻ സാധ്യതയുള്ളു.

## രോഗാണുക്കളെക്കൊണ്ടുമാത്രം ഉണ്ടാകുന്ന രോഗം

മൈക്കൊബാക്ടീരിയം ലെപ്രെ (Myco bactirium leprae) എന്ന ഒരു രോഗാണുവിനു മാത്രമെ കുഷ്ഠരോഗം വരുത്തുവാൻ സാധിക്കുന്നുള്ളു. 1847–ൽ Hansen എന്ന ഒരു ശാസ്ത്രജ്ഞനാണ് ഈ രോഗാ

ണുവിനെ വേർതിരിച്ചെടുത്തത്. അതുകൊണ്ട് അദ്ദേഹത്തിൻെറ പേരുമായി ബന്ധപ്പെടുത്തി (Hansen's disease) എന്നും ഈ രോഗത്തെ വിളിക്കുന്നു. മനുഷ്യശരീരത്തിൽ മാത്രമെ ഈ രോഗാണു വളരുന്നുള്ളു. യാദൃശ്ചികമായ ഒററപ്പെട്ട സമ്പർക്കം ഒരിക്കലും രോഗം പകർത്തുന്നില്ല. കുഷ്ഠരോഗികളുമായി ദീർഘകാലം നേരിട്ട് ഇടപെടുമ്പോഠം സംക്രമിക്കാൻ ഇടയുള്ള രോഗാണു ആണ് രോഗനിദാനം. ദീർഘകാലസമ്പർക്കം കൊണ്ടേ രോഗം പകരൂ എന്ന വസ്തുതയാണ് ചില കുടുംബങ്ങളിൽ തലമുറകളായി കുഷ്ഠരോഗം കണ്ടുവരുന്നതിനു കാരണം. ഈ കാരണംതന്നെ ഈ രോഗം പാരമ്പര്യരോഗമാണെന്ന വിശ്വാസത്തിന് പിൻബലം കൊടുക്കുന്നു. കുഷ്ഠരോഗികഠംക്ക് ജനിച്ച ശിശുക്കളെ സമ്പർക്കസാധ്യതയില്ലാതെ മാററിത്താമസിപ്പിച്ചാൽ ആ കുട്ടികഠംക്ക് ഒരിക്കലും കുഷ്ഠരോഗം ഉണ്ടാകുന്നില്ല. ഈ വസ്തുത ശാസ്ത്രീയമായി തെളിയിച്ചിട്ടുള്ളതാണ്. പ്രായമായവരേക്കാഠം കൂടുതൽ കുട്ടികഠംക്ക് രോഗം പകരുവാൻ എളുപ്പം ഉണ്ട്.

### രോഗലക്ഷണങ്ങൾ

സാധാരണയായി മുഖം, തോഠം, കൈകാലുകഠം, നിതംബം എന്നീ സ്ഥലങ്ങളിൽ ചെറിയ പാടുകഠം. ഈ പാടുകഠംക്ക് സ്പർ

ശനശക്തി കുറവോ തീരെ ഇല്ലാതിരിക്കയോ ചെയ്യാം. തടിച്ച് വേദനിക്കുന്ന കൈമുട്ടിലെയും കാൽമുട്ടിലെയും ഞരമ്പുകൾ ചിലർക്ക് അനുഭവപ്പെടും. സൂക്ഷ്മാണു പരിശോധനയിൽ രോഗകാരണമായ അണുക്കളെയും കാണാൻ സാധിക്കും. മേൽപറഞ്ഞവയിൽ ഏതെങ്കിലും രണ്ട് രോഗലക്ഷണങ്ങൾ അനുഭവപ്പെടുന്നവർ വിദഗ്ധ വൈദ്യപരിശോധനക്ക് വിധേയരാകേണ്ടതാണ്. അവഗണന കാണിച്ചാൽ രോഗം വിവിധ ഘട്ടങ്ങളിലൂടെ കടന്നുപോയി അംഗവൈകല്യങ്ങളും പൊട്ടിഒലിക്കുന്ന വൃണങ്ങളും ഉണ്ടാകും. രോഗം ചികിത്സിച്ചാൽപോലും ഭേദമാകാത്ത നിലയിലേക്ക് നീങ്ങുകയും ചെയ്യും. സാമൂഹ്യമായ കുററബോധവും അജ്ഞതയും പ്രാരംഭദശയിലെ രോഗനിർണയം ബുദ്ധിമുട്ടുണ്ടാക്കാറുണ്ട്. നേരിയ നിറവ്യത്യാസംമുതൽ പ്രകടമായ അംഗവൈകല്യങ്ങളും മററ് അസുഖങ്ങളുമായി കുഷ്ഠരോഗം അനേകരൂപങ്ങളിൽ കാണാം. വിദഗ്ധ പരിശീലനം ലഭിച്ച ഒരാൾക്കേ നിരാക്ഷേപം രോഗനിർണയം നടത്താൻ സാധിക്കൂ.

## ഭീകരമായ ഒരു പ്രശ്നം

ആരംഭദശയിൽ ഏററവും കൂടുതൽ അവഗണിക്കപ്പെടുന്ന ഒരു രോഗം ആണ് കുഷ്ഠരോഗം. പ്രാരംഭദശയിൽ തൊലിപ്പുറമെയുള്ള നിറഭേദം, മററു ശാരീരികാസുഖ

ങ്ങരം ഇല്ലാത്തതുകൊണ്ട് ശ്രദ്ധിക്കപ്പെടാതെ പോകുന്നു. നിത്യജീവിതത്തിന് കാര്യമായ തടസ്സം ഈ ചെറിയ പാടുകരം ഉണ്ടാക്കുന്നുമില്ല. അതുകൊണ്ട് ചെറിയ പാടിനെ ചികിത്സിച്ചു മാറേറണ്ടതാണ് എന്നു പറഞ്ഞാൽ ആരും വിശ്വസിച്ചെന്നും വരില്ല. കുഷ്ഠരോഗം ആണ് എന്ന് അറിഞ്ഞുകൊണ്ടല്ലായിരിക്കാം ഇങ്ങനെ ചെയ്യുന്നത്. കുഷ്ഠരോഗം ആണ് എന്ന് അറിഞ്ഞാൽ മറച്ചുവെക്കാൻ ശ്രമിക്കുന്നവരും കുറവല്ല. കുഷ്ഠരോഗിയുടെ ചിത്രം—മുഷിഞ്ഞുനാറിയ വസ്ത്രം, അംഗവൈകല്യം, പൊട്ടിഒഴുകുന്ന വൃണങ്ങരം. ഇത്തരം രോഗികരം ചെറിയ ഒരു വിഭാഗത്തെയേ പ്രതിനിധീകരിക്കുന്നുള്ളു. ഇത്തരം രോഗികരം സമൂഹത്തിന് അപകടകാരികളും അല്ല. അറിയപ്പെടാത്ത രോഗികളുടെ സംഖ്യ ഇതിലും എത്രയോ വലുതാണ്. മാന്യതയുടെ പരിവേഷം അണിഞ്ഞ് രോഗലക്ഷണങ്ങരം മറച്ചുവെച്ച് വിഹരിക്കുന്ന ആയിരക്കണക്കിന് കുഷ്ഠരോഗികളും ഉണ്ട്. അതാണിന്നത്തെ ഭീഷണിയും പരിഹരിക്കേണ്ട പ്രശ്നവും. നൂററാണ്ടുകളായി നിലനിന്നുവരുന്ന അന്ധവിശ്വാസങ്ങളും സമുദായത്തിൽ സഹതാപരഹിതമായ, ശത്രുതാമനോഭാവത്തോടുകൂടിയ നിലപാടും കുഷ്ഠരോഗികരം സ്വയം വെളിപ്പെടുന്നതിനെ തടയുന്നു. കുഷ്ഠരോഗികരംക്ക് മാന്യതയില്ല, കുടുംബത്തിൽ സ്ഥാനമില്ല, സമുദായത്തിൽ സഹകരണം

ഇല്ല. ചിലപ്പോഠം നിയമത്തിന് സംരക്ഷണവും ഇല്ല. ഇത്തരം പ്രശ്നങ്ങഠം കുഷ്ഠരോഗത്തെ കണ്ടുപിടിക്കാനും ചികിത്സിക്കാനും പ്രതിരോധപ്രവർത്തനങ്ങഠംക്കും ഇന്ന് തടസ്സമായി നിൽക്കുന്നുണ്ട്.

## ചികിത്സിച്ചു മാററാവുന്ന രോഗം

ആധുനിക വൈദ്യശാസ്ത്രം പുതിയ വെളിച്ചങ്ങഠം കുഷ്ഠരോഗചികിത്സക്ക് നൽകിയിട്ടുണ്ട്. വ്യക്തമായ രോഗനിർണയവും വേണ്ടതുപോലെ ചികിത്സിക്കുകയും ചെയ്താൽ കുഷ്ഠരോഗം പരിപൂർണമായും ചികിത്സിച്ചുമാററാവുന്ന ഒരു രോഗം ആണ്. കുഷ്ഠരോഗികഠംക്ക് പരിപൂർണമായകുടുംബജീവിതവും സാമൂഹ്യജീവിതവും സാധ്യമാണ്. അംഗവൈകല്യങ്ങഠം ശസ്ത്രക്രിയകൊണ്ട് സുഖപ്പെടുത്താം. ആരംഭഘട്ടത്തിൽ ചികിത്സിച്ചാൽ വേഗം സുഖപ്പെടുമെന്നത് കുഷ്ഠരോഗത്തെ സംബന്ധിച്ചും സത്യമാണ്.

## കുഷ്ഠരോഗ പ്രതിരോധം

പ്രാരംഭദശയിലെ രോഗനിർണയവും പരിപൂർണമായ ചികിത്സയുമാണ് കുഷ്ഠരോഗ നിയന്ത്രണത്തിന് ഫലപ്രദമായ മാർഗം. രോഗം വരാതിരിക്കാനുള്ള കുത്തിവയ്പുകളൊന്നും ഇതുവരെ പ്രായോഗികമായിട്ടില്ല. പ്രശ്നം വലുതും മുടക്കു

മുതൽ കുറവും ആയ വികസ്വരരാജ്യങ്ങളിൽ കുഷ്ഠരോഗപ്രതിരോധത്തിനായി നടപ്പാക്കിയിട്ടുള്ള ഒരു പദ്ധതിയാണ് Survey Education and treatment എന്ന പദ്ധതി (S.E.T. Scheme) ഇതനുസരിച്ച് 20–25 ആയിരം ജനങ്ങൾക്കിടയിൽ പ്രവർത്തിക്കുവാൻ വിദഗ്ധ പരിശീലനം ലഭിച്ച സേവനസന്നദ്ധരായ സാമൂഹ്യപ്രവർത്തകരെ അയക്കുന്നു. അവർ എല്ലാ വീടുകളും സ്കൂളുകളും ഫാക്ടറികളും സന്ദർശിച്ച് പരിശോധിച്ച് രോഗനിർണയം നടത്തുന്നു. രോഗം കണ്ടെത്താനും അവരിൽനിന്നുമുള്ള സാംക്രമിക ഭീഷണി ഒഴിവാക്കാനും അവർ ശ്രമിക്കുന്നു. രോഗികളായി സംശയം തോന്നുന്നവരെ അടുത്തുള്ള ആശുപത്രിയിൽ കൊണ്ടുപോയി വിദഗ്ധപരിശോധനക്ക് വിധേയരാക്കി രോഗനിർണയവും ചികിത്സയും ചെയ്തുകൊടുക്കുന്നു. അതോടൊപ്പംതന്നെ രോഗം പകരാതിരിക്കാനുള്ള വിവിധമാർഗങ്ങളും രോഗികൾക്ക് മനസ്സിലാക്കിക്കൊടുക്കുന്നു. രോഗത്തെക്കുറിച്ച് ഒരു പുതിയവെളിച്ചം അവരിൽ ഉണ്ടാക്കുന്നു. കുഷ്ഠരോഗത്തെ ചുററിപ്പററിയുള്ള അന്ധവിശ്വാസങ്ങളിൽനിന്നും അബദ്ധ ധാരണകളിൽനിന്നും രോഗികളെയും പൊതുജനങ്ങളെയും വിമുക്തരാക്കുന്നു.

A D 2000–ാം ആണ്ടോടെ കുഷ്ഠരോഗം പ്രതിരോധത്തിന് വിധേയമാകുമെന്നാണ് വിചാരിക്കുന്നത്. രോഗത്തെക്കുറിച്ച്

കൂടുതൽ അറിയുകയും, ചികിത്സാവിധികൾക്ക് വിധേയരാകുകയും ചെയ്യേണ്ടത് ജനങ്ങളുടെ കടമയാണ്. പൊതുജനസഹകരണം കൊണ്ടുമാത്രമെ ബൃഹത്തായ ഏതു പദ്ധതിയും വിജയപ്രാപ്തിയിൽ എത്തൂ. കുഷ്ഠരോഗനിവാരണം എന്ന ലക്ഷ്യത്തിലേക്കുള്ള പ്രയാണത്തിൽ നമുക്കും പങ്കുചേരാം.

Printed at Social Scientist Press, Pattom, Tvm-4.